രാഷ്ട്രീയം

കെ. രാജേശ്വരി

# ചെറിയാൻ, ചെറുപ്പം, ചെറുപ്പക്കാർ



> തന്റെ കൂടെയും പിന്നാലെയും രാഷ്ട്രീയത്തിലിറങ്ങിയ പല പുംഗവന്മാരും സ്വിസ്ബാങ്കിൽ അക്കൗണ്ട് തുറക്കുകയും കർണാടകത്തിൽ മുന്തിരിത്തോട്ടം വാങ്ങുകയും ചെയ്തിട്ടും ചെറിയാന് കുലുക്കമുണ്ടായില്ല. അദ്ദേഹം പുസ്തകങ്ങൾ വായിച്ചും എഴുതിയും സംവാദങ്ങളിൽ പങ്കെടുത്തും പ്രസ്താവന നടത്തിയും എ.കെ. ആൻറണിക്ക് പ്രസംഗം എഴുതിക്കൊടുത്തും കഴിഞ്ഞു.

"അല്ലയോ ഭിക്ഷുക്കളേ! ദുഃഖത്തിന്റെ കാരണത്തെപ്പറ്റിയുള്ള വിശുദ്ധ സത്യമെന്താണ്? ജന്മത്തിൽനിന്ന് ജന്മത്തിലേക്ക് നയിക്കുന്ന തൃഷ്ണയാണ് ദുഃഖത്തിന് കാരണം. ലോഭവും ലാലസയുമടങ്ങിയ തൃഷ്ണ; അവിടെ സുഖമുണ്ട്, ഇവിടെ സുഖമുണ്ട് എന്ന സങ്കൽപത്തിലടങ്ങിയ തൃഷ്ണ, നാശത്തിന് വഴിയൊരുക്കുന്ന തൃഷ്ണ. ചുരുക്കത്തിൽ സുഖതൃഷ്ണ, ജീവിതതൃഷ്ണ, അധികാരതൃഷ്ണ എന്നിവയാണ് ദുഃഖത്തിന്റെ കാരണം."

സർവസംഗ പരിത്യാഗികളായ ബുദ്ധഭിക്ഷുക്കൾക്കായാണ് തഥാഗതൻ ഈ വിശുദ്ധ സത്യം വെളിപ്പെടുത്തിയതെങ്കിൽ കോൺഗ്രസുകാരായ രാഷ്ട്രീയ ഭിക്ഷാംദേഹികളോടായാണ് അഭിനവ ഗൗതമൻ ചെറിയാൻ ഫിലിപ്പ് ഇതേ ഉപദേശം ആവർത്തിക്കുന്നത്.

സത്യത്തിൽ ഗൗതമബുദ്ധനെക്കാൾ എത്രയോ വലിയ യാതനകൾ അനുഭവിച്ച, പ്രലോഭനങ്ങളെ അതിജീവിച്ച ദേഹമാണ് ചെറിയാൻ. ചെങ്ങന്നൂരെ ഒരു മാർത്തോമാ ക്രിസ്ത്യാനി കുടുംബത്തിലാണ് ചെറിയാച്ചന്റെ തിരുപ്പിറവി. തിരുവനന്തപുരത്തായിരുന്നു ബാല്യവും കൗമാരവും യൗവനവും പിന്നിട്ടത്. കെ.എസ്.യു, യൂത്ത് കോൺഗ്രസ് പ്രസ്ഥാനങ്ങളിലൂടെ അസ്ത്രവിദ്യയും അങ്കച്ചുവടുകളും സ്വായത്തമാക്കി. ഈ പശ്ചാത്തലമുള്ള ഒരു കോൺഗ്രസുകാരൻ ഒന്നുകിൽ എം.എൽ.എ.യോ മന്ത്രിയോ ആകുമായിരുന്നു. അല്ലെങ്കിൽ അബ്കാരിയായേനെ. രണ്ടായാലും കനത്ത ബാങ്ക്ബാലൻസും ഇരുനില മാളികയും ഭാര്യയും കുട്ടികളുമൊക്കെയായി സുഖജീവിതം നയിക്കാമായിരുന്നു.

തന്റെ കൂടെയും തനിക്ക് പിന്നാലെയും രാഷ്ട്രീയത്തിലിറങ്ങിയ പല പുംഗവന്മാരും സ്വിസ്ബാങ്കിൽ അക്കൗണ്ട് തുറക്കുകയും കർണാടകത്തിൽ മുന്തിരിത്തോട്ടം വാങ്ങുകയും ചെയ്തിട്ടും ചെറിയാന് കുലുക്കമുണ്ടായില്ല. അദ്ദേഹം പുസ്തകങ്ങൾ വായിച്ചും എഴുതിയും സംവാദങ്ങളിൽ പങ്കെടുത്തും പ്രസ്താവന നടത്തിയും എ.കെ.

ആൻറണിക്ക് പ്രസംഗം എഴുതിക്കൊടുത്തും കഴിഞ്ഞു. കൃത്യാന്തരബാഹുല്യത്തിനിടക്ക് പെണ്ണുകെട്ടാനും മറന്നു. വയസ്സ് 46 ആയി, തലയും താടിയും നരക്കാനും തുടങ്ങി. എന്നിട്ടും ചെറിയാൻ അങ്ങനെ ഭാവനാലോലനായി ഏകനായി കഴിയുകതന്നെ.

ശ്രീരാമന് ഹനുമാൻ എന്നപോലെ, യേശുക്രിസ്തുവിന് പത്രോസ് ശ്ലീഹ എന്ന പോലെയാണ് എ.കെ. ആൻറണിക്ക് ചെറിയാൻ ഫിലിപ്പ്. ആൻറണിയുടെ പെട്ടിപിടിക്കുന്നതാണ് ചെറിയാൻെറ ജീവിതസാഫല്യം. പലപ്പോഴും ആൻറണി നേരിട്ട് പറയാൻ മടിക്കുന്ന കാര്യങ്ങൾ ചെറിയാൻെറ പ്രസ്താവനയിലൂടെയാണ് ലോകം അറിയാറ്.

കോൺഗ്രസുകാരനായിരിക്കുമ്പോഴും എ.കെ.ജിയെയും ഇ.എം.എസിനെയും സ്തുതിക്കാൻ മടിയില്ലാത്തയാളാണ് ചെറിയാൻ. 'എ' ഗ്രൂപ്പിൻെറ അമരത്തിരുന്നുകൊണ്ട് കരുണാകരനുമായി ചങ്ങാത്തം കൂടാനും മനഃപ്രയാസം ഉണ്ടായില്ല. ലീഡർ തിരുവനന്തപുരത്ത് മൽസരിച്ചപ്പോൾ ചെറിയാനായിരുന്നു ആദ്യാവസാനം. പത്മജക്ക് സീറ്റ് നൽകണമെന്നാണ് ചെറിയാൻെറ നിലപാട്.

തെരഞ്ഞെടുപ്പ് അടുത്തതോടെ മോഹമുക്തനായ കോൺഗ്രസുകാരന് വെളിപാടുണ്ടായി: രണ്ടുതവണ ജയിച്ചവരും തോറ്റവരും ഇനി മൽസരിക്കരുത്. അവർ ചെറുപ്പക്കാർക്കുവേണ്ടി വഴിമാറണം. ബോധോദയത്തിൻെറ ഫലം ഉടനെ പ്രത്യക്ഷമായി. -എം.എൽ.എ ഹോസ്റ്റലിലെ തമ്പാനൂർ രവിയുടെ മുറിയിൽനിന്ന് പുറത്താക്കപ്പെട്ടു. നെയ്യാറ്റിൻകരനിന്ന് രണ്ടുവട്ടം ജയിച്ചയാളാണ് തമ്പാനൂർ രവി. ചെറിയാൻെറ തത്ത്വം പ്രായോഗികമായാൽ ആദ്യം നഷ്ടപ്പെടുന്ന സീറ്റ് രവിയുടേതായിരിക്കും!

1965 മുതൽ ഇടതടവില്ലാതെ നിലമ്പൂരിൽ മൽസരിക്കുന്ന ആര്യാടൻ മുഹമ്മദ്, 1970 മുതൽ പുതുപ്പള്ളി മണ്ഡലം അട്ടിപ്പേറാക്കിയ ഉമ്മൻചാണ്ടി, 1980 മുതൽ ആലുവയിൽനിന്ന് ജയിക്കുന്ന കെ. മുഹമ്മദാലി, അതേ വർഷം മുതൽതന്നെ കഴക്കൂട്ടത്തും പിന്നീട് തിരുവനന്തപുരം വെസ്റ്റിൽനിന്നും മാറിമാറി പയറ്റുന്ന എം.എം. ഹസൻ, 1982 മുതൽ ഇരിക്കൂറിൽ ഇരിപ്പുറപ്പിച്ച കെ.സി. ജോസഫ് -'എ' ഗ്രൂപ്പിലെ പ്രമാണികളെല്ലാം ഒറ്റയടിക്ക് അസ്വസ്ഥരായി- രണ്ടു ടേം പിന്നിട്ട തിരുവഞ്ചൂർ രാധാകൃഷ്ണൻ, എം. മുരളി, പാലോട് രവി, കെ. ബാബു തുടങ്ങിയ 'എ' ഗ്രൂപ്പുകാരുടെയും മുഖശോഭ മങ്ങി. ഇവരെല്ലാവരും തന്നെ, വാർധക്യം വന്നുദിച്ചിട്ടും ചെറുതായില്ല ചെറുപ്പം എന്ന മട്ടിൽ യുവാക്കളായി ഭാവിച്ചുവരവേയാണ് ചെറുപ്പക്കാരുടെ വക്കാലത്തുമായി ചെറിയാൻെറ രംഗപ്രവേശം.

ഉമ്മൻചാണ്ടിക്കാണെങ്കിൽ ചെറിയാനെ പണ്ടേ പഥ്യമല്ല. മുടി ചീകാതെയും പുത്തൻ ഖദർഷർട്ട് ബ്ലേഡുകൊണ്ട് കീറി ധരിച്ചും നടക്കുന്ന ആദർശശാലികൾ ഏറെയുണ്ട് 'എ' ഗ്രൂപ്പിൽ. പി.സി. ചാക്കോയെയും വയലാർ രവിയെയുമൊക്കെ ആൻറണിയുടെ ഉൾവൃത്തത്തിൽനിന്ന് പുറത്താക്കാൻ പെട്ട പാട് ഉമ്മൻചാണ്ടിക്കേ അറിയാവൂ. വി.എം. സുധീരൻെറ കാര്യത്തിൽ അത് ഇനിയും ഫലപ്രാപ്തിയിലെത്തിയിട്ടില്ലതാനും. അപ്പോഴാണ് ഇനിയും ഒരാദർശശാലിയുടെ (അതും അകത്തോലിക്കാ ക്രിസ്ത്യാനി!) പുറപ്പാട്.

ഉമ്മൻചാണ്ടിയെക്കൊണ്ട് ചെയ്യാവുന്ന സഹായം അദ്ദേഹം ചെയ്തു. ചെറിയാൻ ഫിലിപ്പ് നോട്ടമിട്ടിരുന്ന തിരുവനന്തപുരം വെസ്റ്റ് മണ്ഡലം സി.എം.പി നേതാവ് എം.വി. രാഘവന് കൊടുത്തു. ചെറിയാന് വേണമെങ്കിൽ തിരുവനന്തപുരം നോർത്തിൽ സ്പീക്കർ വിജയകുമാറിനെതിരെ മൽസരിക്കാം. വിജയകുമാറിനെതിരെ മൽസരിച്ചാൽ അനിക്സ്പ്രേയുടെ പഴയ പരസ്യംപോലെയാകും ചെറിയാൻെറ അവസ്ഥ -എളുപ്പമാണ് കലക്കിയെടുക്കാൻ, പൊടിപോലുമുണ്ടാകില്ല കണ്ടുപിടിക്കാൻ.

തിരുവനന്തപുരം നോർത്തിൽനിന്ന് വീരോചിതമായി പിൻവലിഞ്ഞ ചെറിയാൻ, യുവാക്കൾക്ക് പ്രാതിനിധ്യം കിട്ടണമെന്ന് വീറോടെ വാദിച്ചു. സ്ഥാനാർഥി പട്ടിക പുറത്തുവന്നപ്പോൾ യുവാക്കളെന്നുപറയാൻ സതീശൻ പാച്ചേനി, കെ.സി. വേണുഗോപാൽ, വി.ഡി. സതീശൻ അങ്ങനെ മൂന്നുനാലു പേർ മാത്രം. ജോസഫ് വാഴയ്ക്കനില്ല, സിമി റോസ്ബെൽ ജോണില്ല, എം.പി. വിൻസൻേറാ എം.ആർ. രാമദാസോ ഇല്ല. നിയമസഭയിൽ മൂന്നു പതിറ്റാണ്ട് പിന്നിട്ട ഉമ്മൻചാണ്ടി മുതൽ സർവമാന സിറ്റിംഗ് എം.എൽ.എ.മാർക്കും സീറ്റുണ്ട്. ഗവർണറുദ്യോഗം കഴിഞ്ഞ് മടങ്ങിയെത്തിയ വക്കം പുരുഷോത്തമനുവരെ സീറ്റ് നൽകിയിരിക്കുന്നു!

"അല്ലയോ ഭിക്ഷുക്കളേ! അപ്പോൾ ദുഃഖനിരോധത്തെപ്പറ്റിയുള്ള വിശുദ്ധസത്യമെന്താണ്? തൃഷ്ണയെ പൂർണമായി തടഞ്ഞുനിർത്തുക, തൃഷ്ണയിൽനിന്ന് വേർപ്പെടുക, തൃഷ്ണയെ ബഹിഷ്കരിക്കുക, തൃഷ്ണയെ കെടുത്തിക്കളയുക, തൃഷ്ണയിൽനിന്ന് മോചനം നേടി അനാസക്തനാകുക." ഗൗതമബുദ്ധൻെറ വാക്കുകൾ ചെറിയാൻ ഫിലിപ്പിൻെറ അന്തഃരംഗത്തിലൂടെ കടന്നുപോയിരിക്കണം.

തനിക്ക് മുഖ്യമന്ത്രിയാകണം എന്ന ഒരു മിനിമം പരിപാടി മാത്രമാണ് ആൻറ



ണിക്ക് ഇപ്പോൾ ഉള്ളതെന്നും അതിനായി എന്തിനോടും സമരസപ്പെടുന്ന അവസ്ഥയിലാണ് അദ്ദേഹമെന്നും ചെറിയാൻ തിരിച്ചറിഞ്ഞു. തത്ത്വാധിഷ്ഠിത രാഷ്ട്രീയത്തിൻെറ പ്രവാചകനും അധികാരരാഷ്ട്രീയത്തോട് മമതയില്ലാത്ത ആളുമായ എ.കെ. ആൻറണി ഇല്ലാതായിക്കഴിഞ്ഞു എന്ന് ചെറിയാൻ ഫിലിപ്പ് വെട്ടിത്തുറന്ന് പറഞ്ഞു. 28ാം വയസ്സിൽ എം.എൽ.എ.യും 36ാം വയസ്സിൽ കേരള മുഖ്യമന്ത്രിയുമായിത്തീർന്ന ആൻറണി സ്ഥാനാർഥിപ്പട്ടികയിൽനിന്ന് യുവാക്കളെ കൂട്ടക്കൊല നടത്തിയെന്ന് ചെറിയാൻ ആരോപിച്ചു. വളരെയധികം ചെറുപ്പക്കാർക്ക് അവസരം നൽകിയ ഇടതുമുന്നണിയെ ശ്ലാഘിക്കാനും യുവാക്കളെ പ്രോൽസാഹിപ്പിക്കുന്ന കരുണാകർജിയെ തലോടാനും മറന്നതുമില്ല. ആൻറണിക്കെതിരെ ചേർത്തലയിലോ ഉമ്മൻചാണ്ടിക്കെതിരെ പുതുപ്പള്ളിയിലോ മൽസരിക്കുമെന്ന് ചെറിയാൻ പ്രഖ്യാപിച്ചു.

സ്ഥാനാർഥിത്വം പ്രഖ്യാപിക്കും മുമ്പ് കരുണാകരനെ ചെന്ന് കാണാനും ചെറിയാൻ സമയം കണ്ടെത്തി. തുല്യദുഃഖിതർ തമ്മിൽ എന്തൊക്കെയാണ് സംസാരിച്ചത് എന്ന് നമുക്കറിയില്ല. ഏതായാലും പുറത്തുവന്ന ചെറിയാൻ വാർത്താലേഖകർക്കുമുന്നിൽനിന്ന് ഏങ്ങലടിച്ച് കരഞ്ഞു: "എനിക്ക് ഭാര്യയും മക്കളുമില്ല, ഞാൻ അനാഥനാണ്." സ്വന്തം മാതാപിതാക്കൾ മരിച്ചപ്പോൾപോലും കരയാതെനിന്ന ചെറിയാൻ ഇതിനുമുമ്പൊരിക്കലേ കണ്ണീരൊഴുക്കിയതായി രേഖയിലുള്ളൂ. 1992ൽ എ.കെ. ആൻറണി കെ.പി.സി.സി തെരഞ്ഞെടുപ്പിൽ വയലാർ രവിയോട് തോറ്റപ്പോഴായിരുന്നു അത്.

**ബോധോദയത്തിൻെറ ഫലം ഉടനെ പ്രത്യക്ഷമായി -എം.എൽ.എ ഹോസ്റ്റലിലെ തമ്പാനൂർ രവിയുടെ മുറിയിൽനിന്ന് പുറത്താക്കപ്പെട്ടു. നെയ്യാറ്റിൻകരനിന്ന് രണ്ടുവട്ടം ജയിച്ചയാളാണ് തമ്പാനൂർ രവി. ചെറിയാൻെറ തത്ത്വം പ്രായോഗികമായാൽ ആദ്യം നഷ്ടപ്പെടുന്ന സീറ്റ് രവിയുടേതായിരിക്കും!**



യുവാവായ ശരത്ചന്ദ്രപ്രസാദിനെ തഴഞ്ഞ് കോട്ടയത്ത് ഒരു അമ്മൂമ്മയെ സ്ഥാനാർഥിയാക്കിയതിനെപ്പറ്റി പരാമർശിക്കവേ കരുണാകരൻ ധാർമികരോഷം കൊണ്ടു: "ആ ചെറിയാൻ ഫിലിപ്പിനെങ്കിലും ഒരു സീറ്റ് കൊടുക്കേണ്ടതായിരുന്നു. ഒന്നുമില്ലെങ്കിൽ ആൻറണിക്ക് എത്ര പ്രസംഗം എഴുതിക്കൊടുത്തതാണ്?"

സഖാക്കൾക്കാണെങ്കിൽ പാൽപായസം കിട്ടിയപോലായി. ഉമ്മൻചാണ്ടിക്കെതിരെ നിന്നുതോൽക്കാൻ ഒരു നേർച്ചക്കോഴിയെ നോക്കിനടക്കുകയായിരുന്നു അവർ. പുതുപ്പള്ളിയിൽ ദുർബലനായ സ്ഥാനാർഥിയെ സി.പി.എം നിർത്തും; കോട്ടയത്ത് കോൺഗ്രസ് പ്രത്യുപകാരം ചെയ്യും. ഇതാണ് പതിവ്. 1991ൽ ചെറിയാൻ ഫിലിപ്പ് തന്നെ കോട്ടയത്ത് നേർച്ചക്കോഴിയായി നിന്നതാണ്. രാജീവ്ഗാന്ധി മരിച്ച സഹതാപമുണ്ടായിട്ടുപോലും 2,682 വോട്ടിൻെറ ഭൂരിപക്ഷത്തോടെ ടി.കെ. രാമകൃഷ്ണൻ വിജയിച്ചു. കോട്ടയം ജില്ലയിൽ പരാജയപ്പെട്ട ഏക യു.ഡി.എഫ് സ്ഥാനാർഥിയായിരുന്നു ചെറിയാൻ.

യുവാക്കളോടുള്ള അവഗണനയാണ് ചെറിയാൻെറ തുരുപ്പുചീട്ട്. വിദ്യാർഥി-യുവജന നേതാക്കൾ മാത്രമല്ല, വനിതകളും അവഗണിക്കപ്പെട്ടിരിക്കുകയാണ്. ഐ.എൻ.ടി.യു.സി.യിൽനിന്ന് ഒരാൾക്കും സീറ്റില്ല.

അല്ലെങ്കിൽ ഏതു കോൺഗ്രസുകാരനാണ് യുവാക്കൾക്കായി സ്ഥാനമൊഴിഞ്ഞുകൊടുത്തിട്ടുള്ളത്? എറണാകുളം സീറ്റ് അട്ടിപ്പേറാക്കി വെച്ചുകൊണ്ടിരുന്ന എ.എൽ. ജേക്കബിനെ ഓർമയുണ്ടോ? കണ്ണും കണ്ടുകൂടാ ചെവിയും കേട്ടുകൂടാ പരസഹായം കൂടാതെ എഴുന്നേറ്റുനിൽക്കാനും വയ്യ എന്ന പ്രായത്തിലും ജേക്കബ് ചേട്ടൻ തന്നെയായിരുന്നു സ്ഥാനാർഥി. ഒറ്റ ഉപാധിയിൽ മാത്രമേ അദ്ദേഹം ഒഴിയുമായിരുന്നുള്ളൂ: തൻെറ സ്ഥാനത്ത് മകന് സീറ്റുകൊടുക്കണം. അതിന് മറ്റുള്ളവർ തയാറാകാത്തതുകൊണ്ട് അദ്ദേഹം തന്നെ സ്ഥാനാർഥിയായി. അങ്ങനെയാണ് 1987ൽ എറണാകുളത്തുകാർ ഇടതുമുന്നണിയെ വിജയിപ്പിക്കാൻ നിർബന്ധിതരായത്.

യുവാക്കളെ പ്രോൽസാഹിപ്പിച്ചു എന്ന് ചെറിയാൻ പറയുന്ന കെ. കരുണാകരൻ പുത്രനുവേണ്ടിപ്പോലും രംഗം ഒഴിയാൻ സന്നദ്ധനല്ല. 1948 മുതൽ 1999 വരെ, സീറ്റു കിട്ടാതെ പോയ 1960ൽ ഒഴിച്ച്, എല്ലാ തെരഞ്ഞെടുപ്പിലും മൽസരിച്ച ദേഹമാണ് കരുണാകരൻ. മുഖ്യമന്ത്രിസ്ഥാനത്തേക്കുള്ള ക്ലെയിം ആൻറണി പിൻവലിക്കാമെങ്കിൽ 2001ാമാണ്ടിലും തെരഞ്ഞെടുപ്പിൽ നിൽക്കാൻ കാരണവർക്ക് മടിയുണ്ടാകില്ല.

പിന്നെ, എപ്പോഴൊക്കെയാണ് ചെറുപ്പക്കാർക്ക് അവസരം കിട്ടിയിട്ടുള്ളത്? 1969ൽ കോൺഗ്രസ് പിളരുകയും തലമുതിർന്ന നേതാക്കളിൽ പലരും സംഘടനാപക്ഷത്ത് നിലയുറപ്പിക്കുകയും ചെയ്തതുകൊണ്ടാണ് 1970ൽ ആൻറണിക്കും ഉമ്മൻചാണ്ടിക്കും സീറ്റ് കിട്ടിയത്. അതുകൊണ്ടുതന്നെയാണ് 1971ൽ വയലാർ രവിക്കും കടന്നപ്പള്ളി രാമചന്ദ്രനും ലോക്സഭാംഗങ്ങളാകാനും സാധിച്ചത്. 1978ൽ കോൺഗ്രസ് വീണ്ടും പിളർന്നതുകൊണ്ട് 1980ൽ കെ. മുഹമ്മദാലിക്കും എം.എം. ഹസ്സനും പി.സി. ചാക്കോക്കും എ.കെ. ശശീന്ദ്രനുമൊക്കെ അവസരം കിട്ടി. ചാക്കോയും കടന്നപ്പള്ളിയും ശശീന്ദ്രനും കോൺഗ്രസ്-എസിലേക്ക് പോയതിനാൽ 1982ൽ കെ.സി. ജോസഫിനും ബെന്നി ബെഹനാനും എം.എൽ.എമാരാകാൻ കഴിഞ്ഞു.

1978ലെ പിളർപ്പിൽ യുവതുർക്കികളൊന്നടങ്കം ആൻറണിയോടൊപ്പം നിന്നതിനാൽ കരുണാകരന് ഒരു പുത്തൻ തലമുറയെ വാർത്തെടുക്കേണ്ടിവന്നു. മുല്ലപ്പള്ളി രാമചന്ദ്രനും കാർത്തികേയനും രമേശ് ചെന്നിത്തലയുമൊക്കെ അങ്ങനെ വന്നവരാണ്. ആപേക്ഷികമായി, അവർക്ക് ആൻറണി ഗ്രൂപ്പുകാരെക്കാൾ വളർച്ചയുണ്ടായി എന്നത് സത്യമാണ്. കെ.എസ്.യുവിലും യൂത്ത് കോൺഗ്രസിലും രമേശ് ചെന്നിത്തലയേക്കാൾ എത്രയോ സീനിയറാണ് എം. മുരളി. ഇരുവരും മാവേലിക്കരക്കാരാണ്. രമേശ് ചെന്നിത്തല 1982ൽ എം.എൽ.എയായി, മന്ത്രിയായി; വീണ്ടും എം.എൽ.എയായിരിക്കവെ കോട്ടയത്തുനിന്ന് ലോക്സഭയിലേക്ക് ജയിച്ചതിനെത്തുടർന്ന് നിയമസഭാംഗത്വം രാജിവെക്കേണ്ടിവന്നതിനാൽ 1990ൽ ഹരിപ്പാട്ട് നടന്ന ഉപതെരഞ്ഞെടുപ്പിലാണ് എം. മുരളി ആദ്യമായി മൽസരിക്കുന്നത്. നിർഭാഗ്യവശാൽ മുരളി തോൽക്കുകയും ചെയ്തു. 1991ലെ തെരഞ്ഞെടുപ്പിലാണ് മുരളി ആദ്യമായി നിയമസഭാംഗമാകുന്നത്. അപ്പോഴേക്കും രമേശ് കേന്ദ്രത്തിലെ ബഡാ പുള്ളിയായിക്കഴിഞ്ഞിരുന്നു.

കരുണാകരൻ വളർത്തിയെടുത്ത ചെറുപ്പക്കാരെല്ലാം -കാർത്തികേയനും രമേശും മുതൽ കെ.സി. വേണുഗോപാൽ വരെ- ലീഡറുടെ കൈക്ക് തിരിഞ്ഞുകടിച്ച മഹനീയ പാരമ്പര്യവും ആൻറണിയുടെ കൺമുന്നിലുണ്ട്. വിവേകമതികൾ മറ്റുള്ളവരുടെ അനുഭവങ്ങളിൽനിന്നാണല്ലോ പാഠം പഠിക്കുക.

ഇനി, കമ്യൂണിസ്റ്റ് പാർട്ടികൾ എപ്പോഴാണ് യുവാക്കളെ പ്രോൽസാഹിപ്പിക്കുക എന്നു നോക്കാം. എം.വി. രാഘവനും കൂട്ടരും പിരിഞ്ഞുപോയി ഇടതുമുന്നണിയുടെ സാധ്യതകൾ മങ്ങിയ സാഹചര്യ




ത്തിൽ 1987ലാണ് യുവാക്കൾക്കും സ്ത്രീകൾക്കും മുന്തിയ പരിഗണന നൽകാൻ സി.പി.എം. ആദ്യമായി സന്നദ്ധത കാട്ടിയത്. എം. വിജയകുമാർ, ടി.ജെ. ആഞ്ചലോസ്, എസ്. ശർമ, എം. ദാസൻ, ജെയിംസ് മാത്യു, മത്തായി ചാക്കോ തുടങ്ങിയ യുവാക്കളും പ്രൊഫ. നബീസാ ഉമ്മാൾ, എം.സി. ജോസഫൈൻ, ടി. ദേവി മുതൽ പേരും അങ്ങനെ വന്നവരാണ്. ഇവരിൽ പലരും ജയിച്ചുകയറിയെങ്കിലും ഒറ്റ ചെറുപ്പക്കാരനും മന്ത്രിസ്ഥാനം കിട്ടിയില്ല. കെ.ആർ. ഗൗരി, ടി.കെ. രാമകൃഷ്ണൻ, വിശ്വനാഥമേനോൻ, ശിവദാസമേനോൻ, ടി.കെ. ഹംസ, ലോനപ്പൻ നമ്പാടൻ തുടങ്ങിയ പഴയ കുതിരകൾതന്നെയാണ് മന്ത്രിമാരായത്.

ജില്ലാ കൗൺസിൽ തെരഞ്ഞെടുപ്പ് നൽകിയ ആത്മവിശ്വാസത്തിൽ വി.എസ്. അച്യുതാനന്ദനും എം.എം. ലോറൻസുമൊക്കെ തിരിച്ചുവന്ന 1991ൽ ഇടതുമുന്നണിയെ ജനം വീണ്ടും ഷെഡിൽ കയറ്റി. മറുഭാഗത്ത് കോൺഗ്രസ്, തിരുവഞ്ചൂർ രാധാകൃഷ്ണൻ, കെ. ബാബു, എം. മുരളി, കെ.സി. വേണുഗോപാൽ തുടങ്ങിയവർക്കൊക്കെ സീറ്റ് നൽകുകയും ചെയ്തിരുന്നു. 1996ൽ സി.പി.എം. വീണ്ടും യുവാക്കൾക്ക് മുൻഗണന നൽകി -ഡബ്ലിയു.ആർ. ഹീബ മുതൽ കെ.പി. സതീശ് ചന്ദ്രൻ വരെ. അതിൻെറ ഗുണം തെരഞ്ഞെടുപ്പുഫലത്തിൽ കാണുകയും ചെയ്തു.

ഭരണത്തിൻെറ ഗുണം ഒന്നുകൊണ്ടുമാത്രം പരാജയം ഉറപ്പാണ് എന്ന് തിരിച്ചറിയാനുള്ള വിവേകംകൊണ്ടാണ് ഇത്തവണ പഴയ മുഖങ്ങളെ മൊത്തമായി മാറ്റിയത്. നൂറ്റിക്കുനൂറും അൺപോപ്പുലറായ സഖാവ് ശർമയെ മാറ്റി എസ്.എഫ്.ഐ നേതാവ് പി. രാജീവിന് അവസരം നൽകിയത് ഈ തിരിച്ചറിവുകൊണ്ടാണ്. പെണ്ണുങ്ങളും പിള്ളേരും അങ്കംവെട്ടി ജയിച്ചിട്ടുവേണം വി.എസ്. അച്യുതാനന്ദന് മുഖ്യനാകാൻ.

കടൽക്കിഴവന്മാരെ മാറ്റാനും പുതുമുഖങ്ങൾക്ക് അവസരം നൽകാനും സാധിച്ചത് സി.പി.എമ്മിൻെറ ചട്ടക്കൂട് തനി ഉരുക്കായതുകൊണ്ടുകൂടിയാണ്. രണ്ടുതവണയിലേറെ മൽസരിച്ചവർക്ക് സീറ്റില്ല എന്ന വിപ്ലവകരമായ തത്ത്വത്തിൽനിന്ന് സി.പി.ഐ എത്ര പിറകോട്ടുപോയി എന്നുനോക്കുക. സി.എ. കുര്യൻ ഇത് ഏഴാം തവണയാണ് പീരുമേട്ടിൽ അങ്കം കുറിക്കുന്നത്. കെ.ഇ. ഇസ്മായിൽ പട്ടാമ്പിയിൽ അഞ്ചാംതവണയും കൃഷ്ണൻ കണിയാംപറമ്പിൽ നാട്ടികയിൽ നാലാംവട്ടവും പോരിനിറങ്ങുന്നു. മൂപ്പന്മാർ മൂവരും വിജയസാധ്യത എന്ന ഉമ്മാക്കികാട്ടി സീറ്റ് പിടിച്ചെടുത്തതുകൊണ്ട് പറവൂരിൽ പി. രാജുവിനും കൊടുങ്ങല്ലൂരിൽ മീനാക്ഷി തമ്പാനും പത്തനാപുരത്ത് പ്രകാശ്ബാബുവിനും മൂന്നാമതും സീറ്റ് കിട്ടി. മുല്ലക്കര രത്നാകരൻ എന്ന യുവപോരാളിയെ കൊല്ലം ജില്ലയിലെ അഞ്ചു സീറ്റിലും പരിഗണിച്ചതാണ്; ഒരിടത്തും സീറ്റ് കിട്ടിയില്ല. തൃശൂർ ജില്ലയിൽ കെ.ജി. ശിവാനന്ദൻെറ കാര്യവും തഥൈവ. നാദാപുരത്ത് ഒരു ചെറുപ്പക്കാരനെ മാറ്റി മറ്റൊരു ചെറുപ്പക്കാരന് സീറ്റുകൊടുക്കുകയും കരുനാഗപ്പള്ളിയിൽ ഒരു വയോധികനെ മാറ്റി മറ്റൊരു വൃദ്ധന് സീറ്റ് നൽകുകയും ചെയ്തിടത്ത് അവസാനിച്ചു, സി.പി.ഐയുടെ പരീക്ഷണ കൗതുകം.

ചെറിയാൻ ഫിലിപ്പിൻെറ ക്ഷോഭപ്രകടനമോ വിദുരോപദേശമോകൊണ്ട് കോൺഗ്രസ് നന്നാവുകയില്ല. സഹനസമരവും സത്യഗ്രഹവുമൊക്കെ കാലഹരണപ്പെട്ടിരിക്കുന്നു. അടുത്ത തവണയെങ്കിലും യുവാക്കൾക്ക് പ്രാതിനിധ്യം കിട്ടണമെങ്കിൽ കോൺഗ്രസുകാർ ഇപ്പോഴേ പരിശ്രമിക്കേണ്ടിയിരിക്കുന്നു. വക്കം പുരുഷോത്തമൻ, കടവൂർ ശിവദാസൻ, ടി.എച്ച്. മുസ്തഫ, പി.പി. ജോർജ്, എൻ. രാമകൃഷ്ണൻ, ആര്യാടൻ മുഹമ്മദ് തുടങ്ങിയവരെയൊക്കെ തോൽപിച്ച് തട്ടിൻപുറത്ത് കയറ്റുകയല്ലാതെ മറ്റു വഴികളൊന്നുമില്ല.

ആൻറണിയോടും ഉമ്മൻചാണ്ടിയോടും ഇടഞ്ഞ് പുതുപ്പള്ളിയിൽ മൽസരിക്കുന്ന ചെറിയാന് ഇനി എന്തു സംഭവിക്കും? ഇടതുമുന്നണി പിന്തുണ പ്രഖ്യാപിച്ചുകഴിഞ്ഞു. ആവശ്യപ്പെട്ടാൽ പിന്താങ്ങാമെന്ന് ബി.ജെ.പിയും അറിയിച്ചിട്ടുണ്ട്. പരസ്യമായി ബി.ജെ.പി പിന്തുണ ആവശ്യപ്പെടുന്നതെങ്ങനെ? അതിനാൽ ആവശ്യപ്പെടാതെ പിന്തുണ കിട്ടുമോ എന്നാണ് അറിയേണ്ടത്. ഇതൊക്കെയായാലും പുതുപ്പള്ളിക്കാർ തങ്ങളുടെ കുഞ്ഞൂഞ്ഞിനെ തള്ളിപ്പറയുമോ? പരമ്പരാഗത കോൺഗ്രസ് വോട്ടുബാങ്കുകളായ കത്തോലിക്കരോ നായന്മാരോ നാസ്തികനായ ചെറിയാനെ അനുകൂലിക്കുമോ?

ഏപ്രിൽ 11ന് കോട്ടയത്ത് വണ്ടിയിറങ്ങിയ ചെറിയാൻ ഫിലിപ്പിനെ ഇടതുമുന്നണി പ്രവർത്തകർ തോളിലേറ്റിയാണ് റെയിൽവേ സ്റ്റേഷനിൽനിന്ന് പുറത്തേക്ക് നയിച്ചത്. അവിടെനിന്ന് പഞ്ചവാദ്യത്തോടും ബാൻറുമേളത്തോടുംകൂടി പുതുപ്പള്ളിക്കവലയിലേക്ക്. പത്തുവർഷം മുമ്പ് ഇതേ നഗരത്തിൽ തന്നെ തോൽപിച്ചവർതന്നെ തന്നെ എതിരേറ്റുകൊണ്ടുപോകുമ്പോൾ ചെറിയാൻ ഉള്ളാലെ ചിരിച്ചുകാണും.

താൽക്കാലികാവശ്യങ്ങൾക്കായി ഇങ്ങനെ പലരെയും റിബൽവേഷം കെട്ടിച്ചിട്ടുള്ള മാർക്സിസ്റ്റുകാരും ഉള്ളിൽ ചിരിക്കുന്നുണ്ടാകും. ആനി മസ്ക്രീൻ മുതൽ ടി.കെ. ഹംസ വരെ എത്ര റിബലുകൾ കമ്യൂണിസ്റ്റ് പിന്തുണയോടെ ജയിച്ചിട്ടുണ്ട്. കഴിഞ്ഞ തവണ കണ്ണൂര് കോൺഗ്രസ് റിബലായി ഇടതുപിന്തുണയോടെ മൽസരിച്ച് തോറ്റ എൻ. രാമകൃഷ്ണൻ ഇത്തവണ കോൺഗ്രസിൻെറ ഔദ്യോഗിക സ്ഥാനാർഥിയായി എടക്കാട്ട് മൽസരിക്കുന്നു. പാറശ്ശാലയിൽ റിബലായി ജയിച്ച സുന്ദരൻ നാടാരും ഇത്തവണ ഔദ്യോഗിക സ്ഥാനാർഥിതന്നെ. അടൂരിൽ ഇടത് സ്വതന്ത്രനായി മൽസരിക്കുന്ന പള്ളിക്കൽ പ്രസന്നകുമാറും കോതമംഗലത്തെ ജോസഫ് ഗ്രൂപ്പ് സ്ഥാനാർഥി പ്രൊഫ. ബേബി എം. വർഗീസും ഈയടുത്തനാൾവരെ കോൺഗ്രസുകാരായിരുന്നു.

ജയിച്ചാൽ ചെറിയാൻ ഫിലിപ്പിന് നമ്പാടൻ മാഷിൻെറകൂടെ നിയമസഭയുടെ പിൻബെഞ്ചിലിരിക്കാം. തോറ്റാൽ -അതിനാണ് സാധ്യത- എ.കെ.ജി സെൻററിലെ ആസ്ഥാന പണ്ഡിതരിലൊരാളായിക്കഴിയാം. അല്ലെങ്കിൽ കേരള ദേശീയവേദി പുഷ്ടിപ്പെടുത്താം. അറ്റകൈക്ക് കോൺഗ്രസിലേക്ക് മടങ്ങിപ്പോകുകയും ചെയ്യാം.

ജയവും തോൽവിയുമൊന്നും ചെറിയാന് പ്രശ്നമല്ല. ആൻറണിയുടെ അവസരവാദവും ഉമ്മൻചാണ്ടിയുടെ കാപട്യവും ജനമധ്യത്തിൽ തുറന്നുകാണിക്കുകയാണ് മോഹമുക്തൻെറ ഉദ്ദേശ്യം. തെരഞ്ഞെടുപ്പിന് മുമ്പുതന്നെ അക്കാര്യത്തിൽ അദ്ദേഹം വിജയിച്ചിരിക്കുന്നു. എന്ത് വിലകൊടുത്തും മുഖ്യമന്ത്രിയാകുകയാണ് ആൻറണിയുടെ ലക്ഷ്യം എന്നത് പകൽപോലെ വ്യക്തമായിരിക്കുന്നു. ആൻറണിയും കരുണാകരനും തമ്മിലുള്ള വ്യത്യാസം വളരെയൊന്നുമില്ലെന്നും ജനത്തിന് ഇപ്പോൾ അറിയാം. അന്തോണി പുണ്യവാളൻെറ തൊപ്പിയിലെ ഏറ്റവുമൊടുവിലത്തെ കാക്കത്തൂവലാണ് ചെറിയാൻെറ കൂടുമാറ്റം. ●